# ജനകീയ ശാസ്ത്രപ്രസ്ഥാനം വിശാലമാകുന്ന പ്രവർത്തന മേഖലകൾ



കേരള ശാസ്ത്രസാഹിത്യ പരിഷത്ത്

ജനകീയ ശാസ്ത്രപ്രസ്ഥാനം വിശാലമാകുന്ന പ്രവർത്തന മേഖലകൾ ☐ പ്രസിദ്ധീകരണം, വിതരണം: കേരളശാസ്ത്രസാഹിത്യ പരിഷത്ത്, കോഴിക്കോട് 673002 ☐ അച്ചടി: സ്വരാജ് പ്രസ് ആൻഡ് പബ്ലിക്കേഷൻസ്, തിരുവനന്തപുരം 39 ☐ ഒന്നാംപതിപ്പ്: 1992 ഡിസംബർ

KSSP 0616 IE December 92 D1/8 3.5K LL 13/92

ഇരുപതാം നൂററാണ്ടിന്റെ അന്ത്യദശകങ്ങളിൽ നടന്ന അപ്രതീക്ഷിതവും എന്നാൽ നിർണായകവുമായ അനവധി രാഷ്ട്രീയ സംഭവ വികാസങ്ങൾ, ലോകത്തിൽ അതേവരെ നിലനിന്നിരുന്ന രാഷ്ട്രീയ സംതുലനത്തെ പാടെ തകിടം മറിച്ചു എന്നു തന്നെ പറയാം. സാമ്രാജ്യത്വശക്തികളെ ഫലപ്രദമായി തടഞ്ഞ് നിലയ്ക്കു നിർത്തിയിരുന്ന സോഷ്യലിസ്റ്റു ചേരി അസ്ഥിരതയുടെ അഗാധതയിലേക്കു നിപതിച്ചു. തങ്ങളോളം ശക്തരായ ആരും തന്നെ രംഗത്തില്ല എന്ന ബോദ്ധ്യത്തോടെ അമേരിക്കൻ സാമ്രാജ്യത്വം ലോകരാഷ്ട്രങ്ങളുടെ മേൽ തങ്ങളുടെ ആധിപത്യം ഉറപ്പിക്കുവാനുള്ള ശ്രമം ആരംഭിച്ചു കഴിഞ്ഞു. വ്യാപാരരംഗങ്ങളിൽ ഉപരോധം ഏർപ്പെടുത്തിയും സാമ്പത്തിക സമ്മർദ്ദം വർദ്ധിപ്പിച്ചും അവരുടെ പിടിമുറുക്കുവാനുള്ള പരിശ്രമമാണ് അവർ പരമാവധി നടത്തിക്കൊണ്ടിരിക്കുന്നത്. ഗാട്ട് (G A T T), ഐ. എം. എഫ്, ലോകബാങ്ക് മുതലായ അന്തർദേശീയ സംഘടനകളിലെ തങ്ങളുടെ സ്വാധീനശക്തി ഉപയോഗിച്ചുകൊണ്ട് പലതരം പ്രവർത്തനങ്ങൾ അമേരിക്ക ഈ ദിശയിൽ നടത്തുന്നുണ്ട്. ഒന്നിനുപിറകേ ഒന്നായി വന്നുകൊണ്ടിരിക്കുന്ന ഇത്തരം പ്രവർത്തനങ്ങൾ പ്രധാനമായി ലക്ഷ്യം വച്ചിരിക്കുന്നത് ഇന്ത്യ ഉൾപ്പെടെയുള്ള മൂന്നാം ലോകരാഷ്ട്രങ്ങളെയാണ്.

മുൻപ് സാമ്രാജ്യത്വശക്തികളുടെ കോളനികളായിരുന്ന ഭൂരിപക്ഷം വരുന്ന മൂന്നാംലോകരാജ്യങ്ങളും തങ്ങളുടെ ജനങ്ങളുടെ ജീവിതത്തിന്റെ ഗുണനിലവാരം വർദ്ധിപ്പിച്ചുകൊണ്ടു വരുന്നതിനുള്ള കഠിനമായ അദ്ധ്വാനത്തിൽ ഏർപ്പെട്ടുകൊണ്ടിരിക്കുകയാണ്. എന്നാൽ ആ പ്രവർത്തനങ്ങളെ അട്ടിമറിക്കാനും ആ രാജ്യങ്ങളുടെ സ്വാശ്രയത്വം നഷ്ടപ്പെടുത്താനുമുള്ള ആസൂത്രിതമായപദ്ധതികളാണ് അമേരിക്കൻ സാമ്രാജ്യത്വം ഇന്നുനടപ്പാക്കികൊണ്ടിരിക്കുന്നത്. ആർതർ ഡങ്കലിന്റെ നിർദ്ദേശങ്ങളും സൂപ്പർ 301, സ്പെഷ്യൽ 301 എന്നിവയും ഐ. എസ്. ആർ. ഒ. യ്ക്കെതിരായ വിലക്കും എല്ലാം ഈ ലക്ഷ്യം വച്ചുകൊണ്ടുള്ളതുതന്നെയാണ്. എല്ലാ ലോക രാഷ്ട്രങ്ങളുടെയും മേലുള്ള

തങ്ങളുടെ ആധിപത്യം ഉറപ്പിച്ചുകൊണ്ട് അമേരിക്കൻ സാമ്രാജ്യത്വത്തിന് മേൽക്കോയ്മയുള്ള ഒരു പുത്തൻ ലോക ക്രമം സൃഷ്ടിച്ചെടുക്കാനുള്ള ഈ പരിശ്രമത്തെ ശക്തിയുക്തം എതിർത്തു തോല്പിച്ചില്ലെങ്കിൽ മൂന്നാംലോകരാജ്യങ്ങളുടെ ഭാവി ഇരുളടഞ്ഞതായിരിക്കും എന്നതിനു സംശയമില്ല. ഈ ചെറുത്തുനില്പിൽ മുൻനിന്നു പ്രവർത്തിക്കേണ്ടത് മൂന്നാം ലോകരാഷ്ട്രങ്ങളിലെ ജനകീയ ശാസ്ത്ര പ്രസ്ഥാനങ്ങളുടെ പ്രധാന കടമകളിലൊന്നാണ്.

1992 ജൂൺ 3 മുതൽ 13 വരെ ബ്രസീലിലെ റിയോഡി ജനീറോയിൽ, "പരിസ്ഥിതിയും സ്ഥായിയായ വികസനവും" എന്നത് മുഖ്യമുദ്രാവാക്യമായി സ്വീകരിച്ചുകൊണ്ടു നടന്ന ഭൗമ ഉച്ചകോടിയിൽ അരങ്ങേറിയ പലതും മേൽ സൂചിപ്പിച്ച നിഗമനത്തെ കൂടുതൽ ശക്തിയോടെ ഉറപ്പിക്കുകയാണ് ചെയ്യുന്നത്. അമേരിക്കയെ ഒററപ്പെടുത്തുന്നതിലും ജൈവവൈവിദ്ധ്യസംരക്ഷണത്തിന്റെ കാര്യത്തിലും കാലാവസ്ഥയുടെ കാര്യത്തിലും ഒക്കെ മൂന്നാംലോക രാജ്യങ്ങൾ കാട്ടിയ ഒത്തൊരുമ വിവിധ രാജ്യങ്ങളിലെ ജനകീയ ശാസ്ത്ര പ്രസ്ഥാനങ്ങളോ സമാനചിന്താഗതിയുള്ള മററു സന്നദ്ധ സംഘടനകളോ വളർത്തിയെടുത്ത ഏകീകൃത സ്വഭാവത്തോടെയുള്ള നയസമീപനത്തോടും അതിന്റെ അടിസ്ഥാനത്തിലുള്ള പ്രവർത്തനങ്ങളോടും കടപ്പെട്ടിരിക്കുന്നു. വരും നാളുകളിൽ ജനകീയ ശാസ്ത്ര പ്രസ്ഥാനങ്ങളും മററും വികസനത്തെയും പരിസ്ഥിതിയെയും സ്വാശ്രയത്വത്തെയും കുറിച്ചുള്ള മൂന്നാം ലോക രാജ്യങ്ങളിലെ ജനസാമാന്യത്തിനിടയിൽ വളർത്തിയെടുക്കുന്ന ശാസ്ത്രീയാടിത്തറയുള്ള കാഴ്ചപ്പാട് അതാതു രാജ്യങ്ങളിൽ സാമ്രാജ്യത്വത്തിന്റെ കടന്നുകയററത്തെ ചെറുത്തുനിർത്തുന്നതിന് ഗണ്യമായസംഭാവന ചെയ്യും. ഈ പശ്ചാത്തലം കൂടി കണക്കിലെടുത്തുകൊണ്ടാണ് ഇന്ത്യയിൽ വളർന്നു വികസിച്ചുകൊണ്ടിരിക്കുന്ന ജനകീയ ശാസ്ത്ര പ്രസ്ഥാനത്തെ വിലയിരുത്തേണ്ടതും അതിന്റെ കാലികമായ പ്രസക്തി കൂടുതൽ മനസ്സിലാക്കി അതിന്റെ ശക്തി വർദ്ധിപ്പിക്കുവാനുള്ള പ്രവർത്തനങ്ങൾ സംഘടിപ്പിക്കേണ്ടതും എന്നു കാണാവുന്നതാണ്.

ഇന്ത്യയിലെ ജനകീയ ശാസ്ത്ര പ്രസ്ഥാനത്തിന്റെ ചരിത്രത്തിൽ കേരള ശാസ്ത്രസാഹിത്യ പരിഷത്തിന്റെവളർച്ചയ്ക്കും വികാസത്തിനും നിർണായകമായ ഒരു സ്ഥാനമുണ്ട്. ജനകീയ ശാസ്ത്രപ്രസ്ഥാനമെന്ന പേരിൽ രൂപപ്പെട്ടുവന്ന ആദ്യ സംഘടനയും പരിഷത്ത് തന്നെയാണെന്ന് പറയാം. ഒരു ശാസ്ത്ര സംഘടനയായി ജന്മമെടുത്ത പരിഷത്ത് അതിന്റെ മൂന്നു പതിററാണ്ടുകാലത്തെ പ്രവർത്തനം കൊ

ണ്ട് ജനകീയ ശാസ്ത്ര പ്രസ്ഥാനമെന്ന ആശയത്തെ യാഥാർത്ഥ്യമാക്കുന്നതിനും വലിയ സംഭാവന ചെയ്തു. പരിഷത്ത് ഏറ്റെടുത്തു നടത്തിയ പ്രവർത്തനങ്ങളൊക്കെത്തന്നെ ജനകീയ ശാസ്ത്ര പ്രസ്ഥാനമെന്ന ആശയത്തിന് കൂടുതൽ വ്യക്തതയും ദിശാബോധവും നൽകുന്നതായിരുന്നു.

1974-ൽ ആണ് ശാസ്ത്ര സാഹിത്യപരിഷത്ത് അതിൻെറ മുദ്രാവാക്യമായി ''ശാസ്ത്രം സാമൂഹ്യവിപ്ലവത്തിന്'' എന്നത് സ്വീകരിച്ചത്. അതു സ്വീകരിക്കുമ്പോൾ ഇന്ത്യയിൽ നിലനിന്നിരുന്ന സാമൂഹ്യ പശ്ചാത്തലം വളരെ വ്യക്തമായി ഇങ്ങനെ വ്യാഖ്യാനിക്കപ്പെട്ടിരുന്നു. ''ഇന്ത്യൻസമൂഹം ഇന്നു രണ്ടു ചേരിയിലായി നിലകൊള്ളുന്നു. വിഭവത്തിൻെറ ഉടമസ്ഥതയും നിയന്ത്രണാധികാരങ്ങളുമുള്ള ഒരു ന്യൂനപക്ഷവും ഇവയില്ലാത്ത ഭൂരിപക്ഷവും. ഈ ന്യൂനപക്ഷം തുടർച്ചയായി ധനികവത്ക്കരിക്കപ്പെടുകയും, ഭൂരിപക്ഷം തുടർച്ചയായി ദരിദ്രവത്ക്കരിക്കപ്പെടുകയും അല്ലെങ്കിൽ ദരിദ്ര വൽക്കരണത്തിൻെറ ഭീഷണി നേരിടുകയും ചെയ്യുന്നു. ഈ പ്രക്രിയയാണ് വികസനമെന്ന പേരിൽ ഇവിടെ നടക്കുന്നത്.'' ഈ ദരിദ്രവൽക്കരണ പ്രക്രിയ തടയുകയും എല്ലാ ജനങ്ങൾക്കും മെച്ചപ്പെട്ട ജീവിതം നയിക്കുവാൻ കഴിയുമാറാക്കുകയും ചെയ്യുന്നവിധത്തിൽ സമൂഹത്തെ പുനഃക്രമീകരിക്കുക എന്നതാണ് ''സാമൂഹ്യവിപ്ലവം'' എന്ന പദം കൊണ്ടു അർത്ഥമാക്കുന്നത് എന്ന് അർത്ഥ ശങ്കയ്ക്കിടയില്ലാത്ത തരത്തിൽ പരിഷത്ത് അന്നു തന്നെ വ്യക്തമാക്കിയിരുന്നു.

ഇന്നും ധനികവൽക്കരണ-ദരിദ്രവൽക്കരണ പ്രക്രിയകൾ ഒരു മാററവും കൂടാതെ തുടരുന്നു. ഇന്നത്തെ അന്താരാഷ്ട്ര സാമ്പത്തിക സമ്മർദ്ദം ഒരു പക്ഷേ ഈ പ്രക്രിയയുടെ ആക്കം കൂട്ടിയിട്ടുണ്ടാവാം. ഐ. എം. എഫ് പോലുള്ള ധനകാര്യ സ്ഥാപനങ്ങളുടെ സമ്മർദ്ദം മൂലം ഇന്ത്യാ ഗവൺമെൻറ് നടപ്പിലാക്കിക്കൊണ്ടിരിക്കുന്ന ഉദാരവൽക്കരണം ഈ ദരിദ്ര വൽക്കരണ പ്രക്രിയയുടെ വേഗത വർദ്ധിപ്പിക്കുന്നതാണ്. മാത്രവുമല്ല നമ്മുടെ നാട്ടിൻെറ ഏററവും വലിയ ''ആഭ്യന്തരശത്രു'' എന്ന് പ്രഥമ പ്രധാനമന്ത്രി വിശേഷിപ്പിച്ച വർഗീയത ഇന്ന് അതിൻെറ സർവശക്തിയും സമാഹരിച്ചുകൊണ്ട് ഉണർന്നെണീററ് വിഷം വമിച്ചുകൊണ്ട് ഫണം വിടർത്തി ആടുകയാണ്. ഈ വിഷത്തിൻെറ ശക്തിയ്ക്കടിമപ്പെടുന്നതും ദരിദ്ര നാരായണൻമാർ തന്നെയായിരിക്കും. ദരിദ്രവൽക്കരണത്തിന് വിധേയരാകുന്ന ഭൂരിപക്ഷത്തോടൊപ്പം നിൽക്കാൻ പ്രതിജ്ഞയെടുത്തിട്ടുള്ള ശാസ്ത്ര സാഹിത്യപരിഷത്തിനെപ്പോലുള്ള ജനകീയ ശാസ്ത്ര പ്രസ്ഥാനങ്ങൾ ഉൾപ്പെടെയുള്ള മതേതര ജനാധിപത്യ ശക്തികൾ തന്നെയാണ് ഈ കൊടിയ വിപ

ത്തിൽ നിന്നും രാജ്യത്തെ രക്ഷിക്കേണ്ടതും. അങ്ങിനെ അന്തർദേശീയ മായും ദേശീയമായും നടന്നുകൊണ്ടിരിക്കുന്ന സംഭവ പരമ്പരകൾ ഓരോന്നും ജനകീയ ശാസ്ത്ര പ്രസ്ഥാനത്തിന്റെ പ്രസക്തി ഒന്നി നൊന്ന് ഊട്ടിയുറപ്പിക്കുന്ന തരത്തിലാണ് കടന്നു പോകുന്നത്. മൂന്നാം ലോകരാജ്യങ്ങൾക്കും അവയിലെ ജനതയ്ക്കും സ്വാശ്രയത്തിന്റെ തല ത്തിൽ നിന്നു കൊണ്ട്, ശാസ്ത്രബോധത്തിന്റെ പടച്ചട്ടയുമണിഞ്ഞ് ആത്മവിശ്വാസത്തോടെ തങ്ങളുടെ ജീവിതം കരുപ്പിടിപ്പിക്കുന്നതിന് ജനകീയ ശാസ്ത്ര പ്രസ്ഥാനം എല്ലായ്പോഴും ഒരു താങ്ങും തണലു മായിരിക്കും എന്നതാണ് അതിന്റെ ഈ കാലഘട്ടത്തിലെ പ്രസക്തി.

## തനിമയുള്ള പ്രവർത്തന ശൈലി

കേവലം ഒരു ചെറിയ ശാസ്ത്ര സംഘടനയായി പ്രവർത്തനം ആരംഭിച്ച ശാസ്ത്രസാഹിത്യപരിഷത്ത് മുപ്പതുവർഷത്തെ അതിന്റെ നിരന്തരമായ പ്രവർത്തനത്തിന്റെ ഫലമായി ഒരു ജനകീയ ശാസ്ത്ര പ്രസ്ഥാനമായി രൂപാന്തരപ്പെട്ടിരിക്കുന്നു. ഇത്തരത്തിലൊരു മാററം സുഗമമായിത്തീരാൻ അതിനെ സഹായിച്ച മുഖ്യഘടകം പരിഷത്ത് പ്രവർത്തകർ അതിനായി ആവിഷ്കരിച്ച തനിമയാർന്ന പ്രവർത്തന ശൈലി തന്നെയാണ്, പരിഷത്തിന്റെ സവിശേഷമായ പ്രവർത്തന ശൈലിയെ "പാരിഷത്തികത" എന്ന ഒററ വാക്കിൽ പറയാറുണ്ട്. അനേകം അർഥ തലങ്ങളുള്ള ഈ പദം ഒരു ജനകീയ ശാസ്ത്ര പ്രസ്ഥാ നത്തിന്റെ പ്രവർത്തന ശൈലിയെ മൊത്തത്തിൽ സൂചിപ്പിക്കുവാൻ ഇന്നു പ്രാപ്തമാണ്. ആ പദത്തിന്റെ അർത്ഥ വ്യാപ്തിയിലേയ്ക്കൊന്നു കടന്നു നോക്കാം,

അനൗപചാരികത, കൂട്ടായ്മ, ലാളിത്യം, സമയനിഷ്ഠ, സത്യസ ന്ധത, സൗഹൃദം, സാമ്പത്തികചിട്ട, വളച്ചുകെട്ടില്ലായ്മ എന്നിങ്ങനെ അനവധി ഘടകങ്ങളുടെ ഒരു ആകെത്തുകയാണ് 'പാരിഷത്തികത' എന്ന പദം കൊണ്ടു വിവക്ഷിക്കുന്നത്. ഓരോ പ്രവർത്തകന്റെയും വ്യക്തിത്വത്തിന്റെ ഔന്നത്യവും സംഘശക്തിയോടുള്ള മമതയും പ്രസ്ഥാനത്തിന്റെ ഓജസ്സും കരുത്തും വർദ്ധിപ്പിക്കുവാൻ സഹായി ക്കുന്നു. ധന മോഹങ്ങൾക്കോ സ്ഥാനമാനങ്ങൾക്കോ അടിമപ്പെടാതെ നിസ്വാർത്ഥരായി പ്രവർത്തിക്കുന്ന പ്രവർത്തക നിരയാണ് പ്രസ്ഥാ നത്തിന്റെ ജീവനാഡി. ചോദ്യം ചെയ്യാനുള്ള ധൈര്യവും ചോദ്യം ചെ യ്യപ്പെടാനുള്ള സഹിഷ്ണുതയും പ്രവർത്തകരുടെ കൈമുതലാണ്. അനൗപചാരികത പ്രകടിപ്പിക്കുന്നതോടൊപ്പം അതൊരിക്കലും അരാജ കത്വത്തിലേയ്ക്ക് നീങ്ങുന്നില്ലെന്ന് ഉറപ്പുവരുത്തുന്നതിനുള്ള ജാഗ്ര തയും പ്രവർത്തകർ പ്രകടിപ്പിക്കേണ്ടതാണ്. സമാന ചിന്താഗതിയോ

ടെ, തികഞ്ഞ സാമൂഹ്യ പ്രതിബദ്ധതയോടെ, ഒരേ ലക്ഷ്യത്തിന്റെ സാക്ഷാത്കാരത്തിനു വേണ്ടി പ്രവർത്തിക്കുന്നവരെന്ന നിലയിൽ എല്ലാ പരിഷത്ത് പ്രവർത്തകരും ഒരു കുടുംബത്തിലെ അംഗങ്ങളെപ്പോലെ ആത്മബന്ധം പുലർത്തുന്നവരാകണം. ഇന്ന് മനുഷ്യരെ തമ്മിൽ അകറ്റാൻ വേണ്ടി അനേകം ശക്തികൾ മതത്തിന്റെ പേരിലായാലും മററന്തിന്റെ പേരിലായാലും അനുസ്യൂതം ശ്രമിച്ചു കൊണ്ടിരിക്കുമ്പോൾ അതിന്റെ നേരെ എതിർ ദിശയിൽ മാനവികതയ്ക്ക് ഊന്നൽ കൊടുത്തുകൊണ്ടുള്ള പ്രവർത്തനങ്ങളിലൂടെ മനുഷ്യരെ തമ്മിൽ കൂടുതൽ അടുപ്പിച്ചു കൊണ്ടുവരുവാൻ ശ്രമിക്കുക എന്നതാണ് ജനകീയ ശാസ്ത്ര പ്രസ്ഥാനത്തിന്റെ പ്രവർത്തകരുടെ ഒരു പ്രധാന കടമ.

സാമ്പത്തിക ചിട്ട നമ്മുടെ പ്രവർത്തന ശൈലിയുടെ മററൊരു സുപ്രധാന ഘടകമാണ്. സ്വാശ്രയത്തിൽ ഊന്നിനിന്നു കൊണ്ടു പ്രവർത്തിക്കുവാൻ പ്രസ്ഥാനത്തെ സഹായിക്കുന്നത് അതിന്റെ പ്രവർത്തകർ പ്രദർശിപ്പിക്കുന്ന സാമ്പത്തിക ചിട്ട തന്നെയാണ്. കലാകാലങ്ങളിൽ പരിഷത്ത് പ്രസിദ്ധീകരിക്കുന്ന പുസ്തകങ്ങൾ ജനങ്ങളുടെയിടയിൽ പ്രചരിപ്പിക്കുന്നതിൽ നിന്നു സ്വരൂപിക്കുന്ന പരിമിതമായ ധനമാണ് പ്രസ്ഥാനത്തെ സ്വന്തം കാലിൽ നിൽക്കാൻ സഹായിക്കുന്നത്. ഇങ്ങനെ സ്വരൂപിക്കുന്ന ധനം സംഘടനയിലേയ്ക്ക് കൈമാറുന്നതിലും അതിന്റെ കണക്കുകൾ കൃത്യമായി സൂക്ഷിക്കുന്നതിലും ഉള്ള സൂക്ഷ്മതയും കൃത്യതയും ആണ് സാമ്പത്തിക ചിട്ടയുടെ അടിത്തറ. പ്രസ്ഥാത്തെ കുറിച്ച് സമൂഹത്തിൽ നിലനില്ക്കുന്ന വിശ്വാസ്യതക്ക് ആധാരം പ്രവർത്തകരുടെ സാമ്പത്തിക ചിട്ടയാണ്. ഏതെങ്കിലും ഒരു പ്രവർത്തകൻ പാലിക്കേണ്ട സാമ്പത്തിക ചിട്ടയിൽ പിഴവു വന്നാൽ സംഘടനയുടെ വിശ്വാസ്യതയെ അത് സാരമായി ബാധിക്കും എന്ന വ്യക്തമായ ഒരു ധാരണ എല്ലാ പ്രവർത്തകരിലും ഉണ്ടായിരിക്കണം.

ജനകീയ ശാസ്ത്ര പ്രസ്ഥാനത്തിന്റെ പ്രവർത്തകരുടെ ഏററവും കരുത്തേറിയ രണ്ടായുധങ്ങളാണ് വിജ്ഞാനവും വിനയവും. വിജ്ഞാനമാണ് നമ്മുടെ പ്രവർത്തനത്തിന്റെ ലക്ഷ്യം സാധിക്കുവാൻ സഹായിക്കുന്ന പ്രധാന ഘടകം. ആശയവിനിമയ വിപ്ലവത്തിന്റെയും വിവര വിസ്ഫോടനത്തിന്റെയും കാലമായ ഇന്നത്തെ ഇലക്ട്രോണിക് യുഗത്തിൽ അനുനിമിഷം വിവിധ വിജ്ഞാന മണ്ഡലങ്ങളിൽ ഉണ്ടായി കൊണ്ടിരിക്കുന്ന പുത്തനറിവുകൾ അതിവേഗം സ്വായത്തമാക്കാനുള്ള അതികഠിനമായ പ്രയത്നം മുഴുവൻ പ്രവർത്തകരുടെയും ഭാഗത്തു നിന്നുണ്ടാകേണ്ടതുണ്ട്. മൊത്തം പ്രവർത്തകരുടെ വിജ്ഞാനത്തിന്റെ

ആകെത്തുകയാണല്ലോ പ്രസ്ഥാനത്തിന്റെ വിജ്ഞാനം, അതോടൊപ്പം ഉണ്ടായിവരേണ്ട ഒരു സ്വഭാവ വിശേഷമാണ് വിനയവും. വിനയാന്വിതരായ പ്രവർത്തകർ മാത്രമേ സാധാരണക്കാർക്ക് സ്വീകാര്യരാവൂ. സാമാന്യജനങ്ങൾക്കിടയിൽ ബോധവൽക്കരണം നടത്താനും അതു തുടർന്നുള്ള മററു പരിപാടികൾക്ക് രൂപം നല്കാനും പോകുന്ന ജനകീയ ശാസ്ത്ര പ്രവർത്തകർ വിനയത്തോടുകൂടി അറിവ് പകരാൻ കഴിയുന്നവരായിരിക്കണം.

ചുരുക്കത്തിൽ ശാസ്ത്ര സാഹിത്യ പരിഷത്തിനെപ്പോലുള്ള ഒരു ജനകീയ ശാസ്ത്ര പ്രസ്ഥാനത്തിന്റെ പ്രവർത്തകർ സ്വീകരിക്കേണ്ട പ്രവർത്തനശൈലി മററു പ്രസ്ഥാനങ്ങളുടെ പ്രവർത്തന ശൈലികളിൽനിന്നു വ്യത്യസ്തമാണ്. പാരിഷത്തികതയിൽ ഊന്നിയുള്ള ഈ പ്രവർത്തനശൈലിയാണ് ജനകീയ ശാസ്ത്ര പ്രസ്ഥാനത്തിന്റെ തനിമയും പ്രസക്തിയും നിലനിർത്തുന്നത്.

## ജനകീയ ശാസ്ത്ര പ്രസ്ഥാനത്തിലേയ്ക്കുള്ള പടവുകൾ

പരിഷത്ത് ഒരു ശാസ്ത്ര സംഘടന എന്ന നിലയിൽ നിന്ന് ജനകീയ ശാസ്ത്ര പ്രസ്ഥാനം എന്ന തലത്തിലേയ്ക്ക് ഉയരാൻ അനേകം പടവുകൾ കടന്നുവരികയുണ്ടായി. എന്നാൽ ഈ ഗതി കാലേകൂട്ടി വരച്ചുവച്ച രേഖകളിൽ കൂടി ആയിരുന്നില്ല. കാലാകാലങ്ങളിൽ സംഘടന ഏറെറടുത്തു നടത്തിയ പ്രവർത്തനാനുഭവങ്ങളുടെ വെളിച്ചത്തിൽ സംഘടനയുടെ ലക്ഷ്യത്തിലും ദർശനത്തിലും ഒക്കെ മാററങ്ങൾ വന്നുകൊണ്ടിരുന്നു.

"ശാസ്ത്രം സാമൂഹ്യ വിപ്ലവത്തിന്" എന്ന മുദ്രാവാക്യം സ്വീകരിച്ചുകൊണ്ട് പ്രവർത്തിച്ചു തുടങ്ങുമ്പോൾ സംഘടനയുടെ പ്രധാന ലക്ഷ്യം ജനങ്ങളിലേയ്ക്ക് കൂടുതൽ ശാസ്ത്രവിജ്ഞാനം എത്തിച്ച് അവരിൽ ശാസ്ത്രബോധം വർദ്ധിപ്പിക്കുക എന്നതായിരുന്നു. അതിനുവേണ്ടി പലതരം മാദ്ധ്യമങ്ങളുടെ സഹായംകൊണ്ടാണ് പരിഷത്ത് പ്രവർത്തിച്ചത്. അച്ചടി മാദ്ധ്യമം മുതൽ കലാജാഥാ മാദ്ധ്യമം വരെ വ്യാപിച്ചു കിടക്കുന്ന നൂതനങ്ങളായ മാദ്ധ്യമവൈവിദ്ധ്യങ്ങൾ അക്കാലത്ത് ഉപയോഗിക്കപ്പെട്ടു. എഴുപതുകളിൽ ബഹുജന ക്ലാസ്സുകൾ എന്ന പ്രവർത്തനത്തിൽ ഊന്നൽ കൊടുത്തതു കൊണ്ട് സാമൂഹ്യപ്രസക്തിയുള്ള അനേകം വിഷയങ്ങളിൽ സംസ്ഥാനത്തിന്റെ മുക്കിലും മൂലയിലും വരെ പരിഷത്ത് ക്ലാസ്സുകൾ സംഘടിപ്പിച്ചു. "പ്രകൃതി, സമൂഹം, ശാസ്ത്രം" എന്ന വിഷയത്തെ അധി

കരിച്ച് 1976-ൽ നടത്തിയ 12000 ക്ളാസ്സുകൾ ഈ പ്രവർത്തനത്തിന് വളരെ ആവേശം നൽകിയ അനുഭവമാണ് പ്രവർത്തകർക്ക് സംഭാവന ചെയ്തത്. അതേ തുടർന്ന് "കേരളത്തിൻെറ സമ്പത്ത്" "കേരളത്തിലെ കൃഷി", വഞ്ചിക്കപ്പെടുന്ന ഉപഭോക്താവ്", "നാം ജീവിക്കുന്ന ലോകം" എന്നു തുടങ്ങി അനവധി വിഷയങ്ങളെക്കുറിച്ച് പരിഷത്ത് ബഹുജന ക്ളാസുകൾ നടത്തുകയുണ്ടായി. ഇന്നും അത്തരം ക്ലാസുകൾ പരിഷത്തിൻെറ ഒരു പ്രധാന പ്രവർത്തനം തന്നെയാണ്. ഓരോരോ വിഷയങ്ങളെ സംബന്ധിച്ച് ശേഖരിക്കാവുന്ന വിവരങ്ങൾ ശേഖരിച്ച് ചിട്ടപ്പെടുത്തി ബഹുജനങ്ങളുടെ ഇടയിലേക്ക് ആ ആശയങ്ങൾ ലളിതമായ ശൈലിയിലൂടെ വ്യാപരിപ്പിക്കുക എന്നത് ബോധവൽക്കരണ പ്രവർത്തനത്തിന് കേരളത്തിൽ ഏററവും ഫലപ്രദവും പ്രസക്തവുമായ ഒരു മാർഗമാണെന്നു തെളിഞ്ഞു. സമൂഹത്തിൻെറ പൊതുബോധമണ്ഡലത്തിൻെറ വികാസത്തിന് ഇത് വളരെ സഹായകമായും അനുഭവപ്പെട്ടു. ഈ വിജ്ഞാന വ്യാപനത്തിൽ പരിഷത്തു സ്വീകരിക്കുന്ന ശാസ്ത്രീയരീതിയും ബഹുജനങ്ങളുടെ ശ്രദ്ധയെ ആകർഷിക്കുന്ന തരത്തിലുള്ളതായിരുന്നു. ഇത്തരം പ്രവർത്തനത്തിലൂടെ സമൂഹത്തിൽ ശാസ്ത്രബോധം വളർത്തിയെടുക്കാൻ ശ്രമിച്ചുകൊണ്ടിരിക്കുമ്പോഴാണ് സംഘടന അടുത്ത ഒരു പ്രവർത്തന ഘട്ടത്തിലേയ്ക്കു നീങ്ങിയത്.

ജന വിരുദ്ധമായ ശാസ്ത്ര പ്രയോഗത്തെ എതിർക്കുന്നതും എതിർക്കേണ്ടതും ശാസ്ത്രബോധമുള്ള ഒരു ജനതയുടെ കടമയാണെന്നു മനസിലാക്കിക്കൊണ്ടാണ് പരിഷത്ത് അത്തരം പ്രവർത്തനങ്ങളിലേയ്ക്കുനീങ്ങിയത്. ലാഭം ഉണ്ടാക്കാനുള്ള ആർത്തിയോടെ പലരും ശാസ്ത്രവിജ്ഞാനം ദുരുപയോഗം ചെയ്തുകൊണ്ട് ജനവിരുദ്ധമായി പ്രയോഗിക്കുന്നതു തിരിച്ചറിയാൻ തുടങ്ങി. വികസിത രാജ്യങ്ങളിൽ നിരോധിക്കപ്പെട്ടഔഷധങ്ങൾ ഇൻഡ്യയെപ്പോലുള്ള വികസ്വര രാജ്യങ്ങളിൽ കൊണ്ടുവന്ന് നിർബാധം വിററഴിച്ച് കോടിക്കണക്കിന് പണം സമ്പാദിക്കുന്നു. ഇതേ തരത്തിൽ തന്നെ നിരോധിക്കപ്പെട്ട കീടനാശിനികളും മൂന്നാംലോക രാജ്യങ്ങളിലേയ്ക്കൊഴുകുന്നു. ശാസ്ത്രസാങ്കേതിക വിജ്ഞാനം ഉപയോഗിച്ചു കൊണ്ട് വ്യവസായശാലകളിൽ ഉൽപ്പാദന പ്രക്രിയ നടത്തുന്ന ലാഭമോഹികളായ വ്യവസായികൾ ആ പ്രക്രിയ മുഖാന്തിരം ഉണ്ടാകുന്ന പരിസര മലിനീകരണത്തെ പരിഹരിക്കുവാൻ ശാസ്ത്രസങ്കേതിക വിജ്ഞാനം ഉപയോഗിക്കാത്തതും ജനവിരുദ്ധമാണെന്നു നാം കണ്ടെത്തി. സമൂഹത്തിൽ അനുസ്യൂതം നടന്നുവന്നിരുന്ന ഇത്തരത്തിലുള്ള അനവധി ജനവിരുദ്ധമായ ശാസ്ത്രപ്രയോഗങ്ങളെ തിരിച്ചറിയാൻ തുടങ്ങിയതോടെ ഒരു ജനകീയ ശാസ്ത്ര

പ്രസ്ഥാനത്തിന്റെ പ്രധാന കടമകളിൽ ശാസ്ത്രബോധം വളർത്തുന്നതോടൊപ്പം ഇത്തരം പ്രവർത്തനങ്ങളെ ശക്തിയുക്തം എതിർക്കുന്നതും ഉൾപ്പെടുന്നു എന്നു നമുക്കു ബോധ്യപ്പെട്ടു.

ഇങ്ങനെ ജനവിരുദ്ധമായ ശാസ്ത്ര പ്രയോഗങ്ങൾക്കെതിരെ എതിർപ്പുകൾ സംഘടിപ്പിക്കുന്നതിലൂടെയാണ്, അതിനു ബദലായതന്തു പരിപാടികൾ ആവിഷ്കരിച്ച് ജന ജീവിതത്തെ മെച്ചപ്പെടുത്തേണ്ടതും ഒരു ജനകീയ ശാസ്ത്ര പ്രസ്ഥാനത്തിന്റെ കടമയാണെന്ന് നാം തിരിച്ചറിഞ്ഞത്. അന്നു വരെ ലഭ്യമായിട്ടുള്ള വിവിധ ശാസ്ത്ര സാങ്കേതിക രംഗങ്ങളിലുള്ള അറിവ് ഫലപ്രദമായി ഉപയോഗിച്ചുകൊണ്ട് സാധാരണ ജനങ്ങളുടെ ജീവിതത്തിൽ കാതലായ മാററം വരുത്താൻ കഴിയുന്ന ബദലുകൾ രൂപപ്പെടുത്തുവാനുള്ള ഗവേഷണ പ്രവർത്തനങ്ങൾക്ക് നാം ആക്കം കൊടുക്കുവാൻ തുടങ്ങി. ഇത്തരം ഗവേഷണങ്ങൾ നടത്തുവാൻ അത്യാധുനികങ്ങളായ ശാസ്ത്രോപകരണങ്ങൾ ഉപയോഗിച്ചു കൊണ്ടുള്ള പരീക്ഷണ ശാലകൾക്കല്ല നാം രൂപം കൊടുത്തത്. പകരം ശാസ്ത്രസാങ്കേതിക രംഗത്തുണ്ടായിട്ടുള്ള അത്യാധുനികമായ അറിവ്, നിലനിന്നിരുന്ന ഗ്രാമീണ സാങ്കേതികവിദ്യകളിൽ വേണ്ട തരത്തിൽ കൂട്ടിയിണക്കി സാധാരണക്കാരുടെ ജീവിതത്തിൽ ഉപയുക്തമാകാൻ പാകത്തിന് സംഭാവന ചെയ്യുക എന്ന രീതിയിലേയ്ക്കാണ് നീങ്ങിയത്. ദക്ഷത കൂടിയ അടുപ്പ് ഇത്തരത്തിലുള്ള ഗവേഷണ പ്രവർത്തനത്തിന്റെ ഒരു ഉല്പന്നമാണ്. ചെലവു കുറഞ്ഞ ഭവനനിർമ്മാണം, മണ്ണൊലിപ്പു തടയുന്നതിനുള്ള ഇക്കോറെസ്റ്റോറേഷൻ പ്രോജക്ട് മുതലായവയെല്ലാം ഇത്തരത്തിലുള്ള പദ്ധതികളായിരുന്നു.

ഇങ്ങനെ ബദൽ പരിപാടികൾക്കു രൂപം കൊടുക്കാൻ തുടങ്ങിയപ്പോൾ തന്നെ ആ പരിപാടികളിൽ സ്വാശ്രയത്തിന് മുൻതൂക്കം കൊടുക്കേണ്ടതിന്റെ പ്രാധാന്യവും സംഘടനയ്ക്കു ബോധ്യപ്പെട്ടു. ദേശീയ സ്വാശ്രയത്തിലൂന്നിക്കൊണ്ടുള്ള പ്രവർത്തനത്തിലൂടെ ശാസ്ത്ര സാങ്കേതികവിദ്യകൾ വികസിപ്പിക്കുവാൻ പരിഷത്ത് യത്നിച്ചു. ബഹുഭൂരിപക്ഷത്തിന് അനുഗുണമായ രീതിയിൽ ശാസ്ത്രത്തെ പ്രയോഗിക്കുവാനുള്ള ശ്രമമായിരുന്നു അത്.

രാജ്യത്തിലെ മുഴുവൻ ജനങ്ങൾക്കും ശാസ്ത്രബോധം നൽകി സ്വാശ്രയത്തിലൂന്നിക്കൊണ്ടുള്ള വികസന പന്ഥാവിലേയ്ക്കു രാജ്യത്തെ നയിക്കുവാൻ പരിഷത്ത് ഒററയ്ക്കു ശ്രമിക്കുന്നതുകൊണ്ട് നാം ആശിക്കുന്ന ഫലം ഉണ്ടാകില്ല എന്നു മനസ്സിലാക്കിക്കൊണ്ട് സമസ്ത പ്രസ്ഥാനങ്ങളിലേയ്ക്കും ഈ സന്ദേശം എത്തിക്കുവാനുള്ള പ്രവർത്തനങ്ങൾ സംഘടിപ്പിച്ചു. പലതരം വികസന പ്രവർത്തനങ്ങളിലും എല്ലാ

വിഭാഗം ജനങ്ങളെയും പങ്കെടുപ്പിച്ചു കൊണ്ട് പുതിയ വികസന തന്ത്രം ആവിഷ്കരിക്കുവാനും, അത്തരം പ്രവർത്തനങ്ങളിലൂടെ ജനകീയ ശാസ്ത്ര പ്രസ്ഥാനത്തിന്റെ ബഹുജനാടിത്തറ വർദ്ധിപ്പിക്കുവാനും ശ്രമിച്ചു. എറണാകുളം ജില്ലയെ സമ്പൂർണ്ണ സാക്ഷരമാക്കാനുള്ള പ്രവർത്തനം അത്തരത്തിൽ ഒന്നായിരുന്നു പുതിയ ഒരു വികസന മാതൃക സൃഷ്ടിക്കുകയായിരുന്നു അവിടെ നാം ചെയ്തത്. ഭരണരംഗത്തു പ്രവർത്തിക്കുന്ന ഉദ്യോഗസ്ഥൻമാരെയും സാമൂഹ്യ സന്നദ്ധ സംഘടനാ പ്രവർത്തകരെയും ജനങ്ങളെയും ഒരുമിച്ച് ഒരു വികസന പ്രവർത്തനത്തിൽ അണിനിരത്തിക്കൊണ്ടാണ് സാക്ഷരതാ പ്രവർത്തനത്തിന് രൂപം നൽകിയത്. അതിനുശേഷം സംസ്ഥാനാടിസ്ഥാനത്തിൽ നടന്ന സാക്ഷരതാ പ്രവർത്തനത്തിന്റെയും ശൈലി ഏറെക്കുറെ ഇതു തന്നെയായിരുന്നു. അങ്ങനെ വികസന പ്രവർത്തനത്തിൽ ജനപങ്കാളിത്തം എന്ന ആശയം വളരെ ഫലപ്രദമായി പ്രാവർത്തികമാക്കാൻ കഴിഞ്ഞു. പഞ്ചായത്തുതല വിഭവഭൂപട സർവേ നടന്നപ്പോൾ ഇതേ ആശയം ഒരു പടികൂടി മുന്നോട്ടു നീങ്ങി. വികസനത്തിനാവശ്യമായ ആസൂത്രണത്തിന്റെ ആദ്യഘട്ടത്തിലും ജനപങ്കാളിത്തം ഉറപ്പാക്കുന്ന ഒരു പ്രവർത്തനമായിരുന്നു അത്.

അങ്ങനെ വളരെ പരിമിതമായ ഒരു ലക്ഷ്യം മുന്നിൽ വച്ചുകൊണ്ട് പ്രവർത്തനം ആരംഭിച്ച ശാസ്ത്ര സാഹിത്യപരിഷത്ത് അതിന്റെ മൂന്നുദശാബ്ദക്കാലത്തെ വൈവിദ്ധ്യമാർന്ന പ്രവർത്തന പരമ്പരകളിലൂടെ വളർന്നു വികസിച്ച് ഒരു ജനകീയ ശാസ്ത്ര പ്രസ്ഥാനമായി രൂപാന്തരപ്പെട്ടിരിക്കുന്നു. പുതിയ പുതിയ പ്രവർത്തനങ്ങളിലൂടെ അതിന്റെ ബഹുജനാടിത്തറ വർദ്ധിപ്പിക്കുവാനുള്ള സാദ്ധ്യത കൂടി വരുന്നു. നമ്മുടെ രാജ്യത്ത് വിവിധ ഉദ്ദേശ്യങ്ങളോടുകൂടി രൂപീകരിക്കപ്പെട്ടു പ്രവർത്തിച്ചു കൊണ്ടിരിക്കുന്ന അനവധി ബഹുജന പ്രസ്ഥാനങ്ങളെ ഏകോപിപ്പിച്ച് ചില പ്രവർത്തനങ്ങളിൽ അവരെയും പങ്കാളികളാക്കാൻ പരിഷത്ത് ശ്രമിക്കുന്നു. സർക്കാരിന്റെ പുത്തൻ സാമ്പത്തിക നയത്തിന്റെ ഫലമായി അനുനിമിഷം പരാശ്രയത്തിലേയ്ക്കു നീങ്ങിക്കൊണ്ടിരിക്കുന്ന ഇൻഡ്യയെ രക്ഷിച്ച് സ്വാശ്രയം വീണ്ടെടുക്കാനുള്ള മഹായജ്ഞത്തിൽ മുഴുവൻ പ്രസ്ഥാനങ്ങളെയും കോർത്തിണക്കാനുള്ള ശ്രമത്തിലാണ് പരിഷത്ത് ഇപ്പോൾ ഏർപ്പെട്ടിരിക്കുന്നത്. ജനകീയ പ്രസ്ഥാനമെന്നത് മൂന്നാം ലോകരാജ്യത്തിന്റെ യഥാർത്ഥ സംരക്ഷകനായി പ്രവർത്തിക്കേണ്ട സമയമാണ് ഇപ്പോൾ നമ്മുടെ രാജ്യത്ത് വന്നെത്തിയിരിക്കുന്നത്. ആ കർത്തവ്യം നിറവേററാൻ എല്ലാ പരിഷത് പ്രവർത്തകരും അരയും തലയും മുറുക്കി കർമ്മരംഗത്തിറങ്ങാൻ സമയമായിരിക്കുന്നു.